നിരീക്ഷണം ❁
**കെ. രാജേശ്വരി**

# ഗുജറാത്ത്: മോഡിയുടെ ദിനങ്ങൾ



അഞ്ചു കൊല്ലം തികച്ചു ഭരിച്ച ഒരു പാർട്ടി വൻ ഭൂരിപക്ഷത്തോടെ അധികാരത്തിൽ തിരിച്ചെത്തുക എന്നത് പശ്ചിമ ബംഗാൾ ഒഴികെ ഒരു സംസ്ഥാനത്തും പതിവുള്ളതല്ല. ബീഹാറിൽ ജനതാദളും (1995) മധ്യപ്രദേശിൽ കോൺഗ്രസും (1998) ആന്ധ്രയിൽ തെലുഗുദേശവും (1999) മാത്രമാണ് ഈ സാമാന്യ നിയമത്തിന് അപവാദം. പ്രതിപക്ഷ വോട്ടുകൾ കോൺഗ്രസിനും ബി.ജെ.പിക്കും സമതാ പാർട്ടിക്കുമിടയിൽ ചിതറിപ്പോയതാണ് ബീഹാറിൽ ലാലുവിൻെറ തിരിച്ചുവരവിന് വഴിയൊരുക്കിയതെങ്കിൽ ദിഗ്‌വിജയസിംഗിൻെറ വ്യക്തിത്വവും തെരഞ്ഞെടുപ്പു തന്ത്രങ്ങളുമാണ് മധ്യപ്രദേശിൽ കോൺഗ്രസിന് തുണയായത്. കാർഗിൽ യുദ്ധം ഉയർത്തിയ തീവ്രദേശീയ വികാരവും ബി.ജെ.പിയുമായുണ്ടാക്കിയ തെരഞ്ഞെടുപ്പു ധാരണയുമാണ് ആന്ധ്രയിൽ ചന്ദ്രബാബു നായിഡുവിന് വിജയം നേടിക്കൊടുത്തത്. ലാലു, ദിഗ്‌വിജയ്, നായിഡുമാരെയും വെല്ലുന്ന വിജയമാണ് ഇപ്പോൾ ഗുജറാത്തിൽ നരേന്ദ്ര മോഡി നേടിയിട്ടുള്ളത്.

1998 ഫെബ്രുവരിയിൽ ലോക്സഭാ തെരഞ്ഞെടുപ്പിനൊപ്പമായിരുന്നു ഗുജറാത്തിൽ ഇതിനു മുമ്പ് നിയമസഭാ തെരഞ്ഞെടുപ്പ് നടന്നത്. 182ൽ 117 സീറ്റും ബി.ജെ.പി നേടി. പാർലമെൻറിലേക്ക് 26ൽ 19. അദ്വാനിയുടെ വിശ്വസ്തൻ കേശുഭായ് പട്ടേൽ മാർച്ച് നാലിന് മുഖ്യമന്ത്രിയായി സത്യപ്രതിജ്ഞ ചെയ്തു.

1999 ഒക്ടോബറിൽ നടന്ന ലോക്സഭാ തെരഞ്ഞെടുപ്പിലും ബി.ജെ.പി ഗംഭീര പ്രകടനം (26ൽ 20) കാഴ്ചവെച്ചെങ്കിലും പോകെപ്പോകെ കേശുഭായിയുടെ പ്രഭ മങ്ങി. ഗിരിവർഗ മേഖലയിൽ ക്രൈസ്തവർക്ക് നേരെ നടന്ന അക്രമങ്ങളും സർക്കാർ ജീവനക്കാർക്ക് ആർ.എസ്.എസിൽ ചേർന്ന് പ്രവർത്തിക്കാൻ അനുവാദം നൽകിക്കൊണ്ടുള്ള ഉത്തരവും രാജ്യവ്യാപകമായി പ്രതിഷേധം ക്ഷണിച്ചുവരുത്തി. അഴിമതിയും കെടുകാര്യസ്ഥതയുമായി സർക്കാറിൻെറ മുഖമുദ്രകൾ. കുടിവെള്ളത്തിനും വൈദ്യുതിക്കും കടുത്ത ക്ഷാമം അനുഭവപ്പെട്ടു. വ്യവസായങ്ങൾ ക്ഷയിച്ചു, തൊഴിലില്ലായ്മ വർധിച്ചു. 2000മാണ്ട് സെപ്റ്റംബറിലെ തെരഞ്ഞെടുപ്പിൽ ആകെയുള്ള 25 ജില്ലാ പഞ്ചായത്തുകളിൽ 23ഉം നഷ്ടപ്പെട്ടു. ദീർഘകാലം അധികാരത്തിലിരുന്ന അഹ്മദാബാദ്, രാജ്കോട്ട് മുനിസിപ്പൽ കോർപറേഷനുകളും പാർട്ടിയെ കൈവിട്ടു.

2001ലും സ്ഥിതി മെച്ചപ്പെട്ടില്ല. ജനുവരി 26നുണ്ടായ ഭൂകമ്പം സംസ്ഥാനത്തിൻെറ സാമ്പത്തിക അടിത്തറ തകർത്തു. സബർകാന്ത ലോക്സഭാ സീറ്റിലും സബർമതി അസംബ്ലി മണ്ഡലത്തിലും നടന്ന ഉപതെരഞ്ഞെടുപ്പുകളും തോറ്റപ്പോൾ കേന്ദ്ര നേതൃത്വം ഞെട്ടി. ബി.ജെ.പി ഒറ്റക്ക് ഭരിക്കുന്ന ഒരേയൊരു സംസ്ഥാനമാണ് ഗുജറാത്ത്. സബർമതി, അദ്വാനിയുടെ സിറ്റിംഗ് സീറ്റായ ഗാന്ധി നഗറിൻെറ ഭാഗവും. അങ്ങനെ കേശുഭായിയുടെ പകരക്കാരനായി 2001 ഒക്ടോബർ ഏഴിന് നരേന്ദ്രമോഡി അധികാരമേറ്റു. മുഖ്യമന്ത്രി സ്ഥാനത്തെത്തുന്ന ആദ്യത്തെ ആർ.എസ്.എസ് പ്രചാരകൻ. കഴിവുറ്റ സംഘാടകൻ, ഉജ്ജ്വല വാഗ്മി. 1995, 98, 99 വർഷങ്ങളിലൊക്കെ ഗുജറാത്തിൽ ബി.ജെ.പി നേടിയ വിജയത്തിന് പിന്നിൽ മോഡിയുടെ സംഘടനാ വൈഭവമുണ്ടായിരുന്നു.

മുഖ്യമന്ത്രി സ്ഥാനമേൽക്കുമ്പോൾ നിയമസഭാംഗമായിരുന്നില്ല, മോഡി. പാർട്ടിയുടെ ശക്തികേന്ദ്രമായ രാജ്കോട്ട് രണ്ടിൽ നിന്ന് മോഡി തെരഞ്ഞെടുക്കപ്പെട്ടെങ്കിലും ഭൂരിപക്ഷം കുത്തനെ ഇടിഞ്ഞു. ഒപ്പം തെരഞ്ഞെടുപ്പു നടന്ന മഹുവ, സയാജിഗഞ്ച് സീറ്റുകൾ കോൺഗ്രസ് നേടി.

ഉപതെരഞ്ഞെടുപ്പിന് തൊട്ടുപിന്നാലെയാണ് ഗോധ്രാ സംഭവം. അതേത്തുടർന്ന് അതിഭയാനകമായ വർഗീയ കലാപം. മുൻകാലങ്ങളിലെപ്പോലെ നഗരകേന്ദ്രീകൃതമായിരുന്നില്ല ലഹളകൾ. ഗ്രാമഗ്രാമാന്തരങ്ങളിലേക്കും കലാപത്തീപടർന്നു. വർഗീയ കലാപം ജനങ്ങളുടെ ഉൽസവമാക്കുന്നതിൽ വിശ്വഹിന്ദു പരിഷത്തും ബജ്റംഗ്ദളും കൊണ്ടുപിടിച്ചുൽസാഹിച്ചു. ദലിതരും ആദിവാസികളും വരെ ലഹളകളിൽ ആഹ്ലാദപൂർവം പങ്കെടുത്തു.

ലഹളയൊതുങ്ങി രണ്ടോ മൂന്നോ മാസത്തിനകം തെരഞ്ഞെടുപ്പ് നടന്നിരുന്നെങ്കിൽ 150 സീറ്റിലെങ്കിലും അനായാസമായി ബി.ജെ.പിക്ക് ജയിക്കാമായിരുന്നു. അക്കാരണം കൊണ്ടുതന്നെ കോൺഗ്രസും കപട മതേതരരും തെരഞ്ഞെടുപ്പിന് കാലമായില്ല എന്നാർത്തു വിളിച്ചു. ലിങ്ദോ എന്ന ക്രിസ്ത്യാനി മുഖ്യനായിരിക്കുന്ന തെരഞ്ഞെടുപ്പു കമീഷനും അതിന് ഓശാനപാടി. കമീഷനെതിരെ കേന്ദ്രം സുപ്രീംകോടതിയിൽ പോയിട്ടും ഫലമുണ്ടായില്ല.

തെരഞ്ഞെടുപ്പ് അകലുന്തോറും സാമുദായിക വികാരം ദുർബലമാകും എന്നാണ് അനുഭവം. (ബഹുജനത്തിന് ഓർമശക്തി കുറവാണെന്നതു തന്നെ കാരണം.). 1984ൽ ഇന്ദിരാഗാന്ധിയുടെ കൊലപാതകവും സിക്കു വിരുദ്ധ കലാപവും കഴിഞ്ഞ് ആറാഴ്ചക്കകം വോട്ടെടുപ്പു നടത്തിയതുകൊണ്ടാണ് കോൺഗ്രസിന് റെക്കോർഡു ഭൂരിപക്ഷം നേടാനായത്. മറിച്ച്, ബാബരി മസ്ജിദ് തകർത്ത ശേഷം യു.പി, മധ്യപ്രദേശ്, ഹിമാചൽ, രാജസ്ഥാൻ നിയമസഭകളിലേക്കുള്ള തെരഞ്ഞെടുപ്പ് ഒരു വർഷത്തോളം താമസിച്ചത് ബി.ജെ.പിക്ക് ദോഷം

ചെയ്തു. ഹിമാചലിലും മധ്യപ്രദേശിലും കോൺഗ്രസ് ഭൂരിപക്ഷം നേടി. യു.പിയിൽ എസ്.പി- ബി.എസ്.പി സഖ്യം മന്ത്രിസഭയുണ്ടാക്കി. രാജസ്ഥാനിൽ ബി.ജെ.പി ഏറ്റവും വലിയ ഒറ്റക്കക്ഷിയായെങ്കിലും 200 അംഗസഭയിൽ 88 സീറ്റേ നേടാനായുള്ളൂ. നയകോവിദനായ ഭൈറൺ സിംഗ് ഷേഖാവത്ത് (ബി.ജെ.പിയിലെ കരുണാകരൻ) സ്വതന്ത്രന്മാരെ ചാക്കിട്ടും ചെറുകക്ഷികളെ പിളർന്നും ഭൂരിപക്ഷമുണ്ടാക്കിയെന്ന് മാത്രം.

1999ലെ ലോക്സഭാ തെരഞ്ഞെടുപ്പിലും ഇതേ പ്രതിഭാസം ദൃശ്യമായി. ലോക്സഭ പിരിച്ചുവിട്ട ശേഷമാണ് കാർഗിലിലെ പാക് നുഴഞ്ഞുകയറ്റം പുറത്തറിയുന്നത്. മെയ് 24ന് ആരംഭിച്ച സൈനിക നടപടി ജൂലൈ ആദ്യവാരത്തിൽ അവസാനിച്ചു. യുദ്ധസമയത്ത് അലയടിച്ചുയർന്ന ദേശീയ വികാരം/മുസ്ലിം വിരുദ്ധ വികാരം ബി.ജെ.പി വോട്ടാക്കി മാറ്റി. സെപ്റ്റംബർ-ഒക്ടോബറിൽ അഞ്ചു ഘട്ടങ്ങളായാണ് പോളിംഗ് നടന്നത്. ഒന്നാംഘട്ടത്തിൽ ബി.ജെ.പി മുന്നണി എതിർകക്ഷികളിൽ നിന്ന് 26 സീറ്റുകൾ പിടിച്ചെടുത്തു. രണ്ടാം ഘട്ടത്തിൽ 21, മൂന്നാം ഘട്ടത്തിൽ ആറ്. നാലാം ഘട്ടത്തിൽ കൈവശമിരുന്ന മൂന്ന് സീറ്റുകൾ പോയി. അഞ്ചാം ഘട്ടത്തിൽ ആറും. കാർഗിൽ പ്രഭാവം ക്രമേണ ദുർബലമായി എന്ന് വ്യക്തം.

1993ൽ അദ്വാനിക്കും 1999ൽ വാജ്പേയിക്കും കഴിയാഞ്ഞ രീതിയിൽ ഏതാണ്ട് ഒരു വർഷത്തോളം സാമുദായിക വിദ്വേഷം അണയാതെ സൂക്ഷിക്കാനായി എന്നതാണ് മോഡിയുടെ വിജയരഹസ്യം. ഗുജറാത്തിയുടെ ഹൃദയത്തിൽ മുസ്ലിം വിരോധം ഉമിത്തീപോലെ നീറിനിന്നു. മോഡിയും വി.എച്ച്.പി-ബജ്റംഗ്ദൾ നേതാക്കളും പ്രസ്താവനകളിലൂടെ ഉലയൂതിയൂതി കത്തിക്കുകയും ചെയ്തു. സെപ്റ്റംബർ 24ന് അക്ഷർധാം ക്ഷേത്ര സമുച്ചയത്തിന് നേരെ നടന്ന ആക്രമണം മോഡിക്ക് ഒന്നാംതരം വടിയായി. പാക്കിസ്ഥാനും മിയാൻ മുശർറഫിനുമെതിരെ മുഖ്യൻ ആഞ്ഞടിച്ചു. കോൺഗ്രസ് ജയിച്ചാൽ പാക്കിസ്ഥാനിലായിരിക്കും ആഘോഷമെന്ന് അദ്ദേഹം ജനങ്ങളെ ഓർമപ്പെടുത്തി. മോഡിയിൽ നിന്ന് ആവേശമുൾക്കൊണ്ട് അദ്വാനി പാക്കിസ്ഥാനെ നാലാമതൊരു യുദ്ധത്തിന് വെല്ലുവിളിച്ചു. മൽസരം മോഡിയും മുശർറഫും തമ്മിലായി. മോഡി പോകുന്നിടത്തൊക്കെ ജനം തടിച്ചുകൂടി. മോഡിതരംഗത്തിന് മുന്നിൽ മുൻനിര നേതാക്കൾ നിഷ്പ്രഭരായി. കാറ്റത്തുവെച്ച വിളക്കുപോലെ വാജ്പേയി; കാലത്തുദിച്ച നിലാവു പോലെ അദ്വാനി.

മറുഭാഗത്ത്, ശങ്കർസിംഗ് വഗേലയായി കോൺഗ്രസിന്റെ വലിയ പടത്തലവൻ. 1996 ആഗസ്റ്റ് വരെ ബി.ജെ.പിക്കാരനായിരുന്നു വഗേല. കേശുഭായിയോടും അദ്വാനിയോടും ഇടഞ്ഞ് രാഷ്ട്രീയ ജനതാ പാർട്ടിയുണ്ടാക്കി; 1999 ജൂലൈയിൽ കോൺഗ്രസിൽ ലയിച്ചു. മോഡിയുടെ തീവ്ര ഹിന്ദുത്വത്തിനെതിരെ വഗേലയുടെ മൃദു ഹിന്ദുത്വമായിരുന്നു കോൺഗ്രസിന്റെ തുറുപ്പുചീട്ട്. കല്ലിട്ട ദിക്കിലൊക്കെ പൂജയും വഴിപാടുമായാണ് കോൺഗ്രസ് പ്രചാരണം മുന്നേറിയത്. ഉദര നിമിത്തം ബഹുകൃത വേഷക്കാരായ ഏതാനും കാഷായധാരികളെയും പാർട്ടി രംഗത്തിറങ്ങി. വടക്കൻ ഗുജറാത്തിലെ അംബാജി ക്ഷേത്രത്തിൽ ദർശനം നടത്തിയ ശേഷമാണ് മദാമ്മാ ഗാന്ധി പ്രചാരണ പര്യടനം തുടങ്ങിയതു തന്നെ.

ഇറ്റലിക്കാരി നസ്രാണി പെമ്പിള അംബാജി ക്ഷേത്രത്തിൽ തൊഴുതു പ്രസാദം വാങ്ങിയതും വോട്ടു തട്ടാനാണെന്ന് മനസ്സിലാക്കാനുള്ള ബുദ്ധിയൊക്കെ ഗുജറാത്തികൾക്കുണ്ട്. അവർ മൃദു ഹിന്ദുത്വ ലൈൻ നിസ്സങ്കോചം നിരാകരിച്ചു. കോൺഗ്രസിന്റെ പ്രച്ഛന്ന ഹിന്ദുത്വത്തേക്കാൾ സത്യസന്ധമെങ്കിലുമാണ് ബി.ജെ.പിയുടെ പ്രകട ഹിന്ദുത്വം.

ബി.ജെ.പിയുടെ ഭരണപരാജയം മുതലാക്കാൻ കോൺഗ്രസിനു കഴിഞ്ഞതേയില്ല. രാഷ്ട്രത്തിന്റെ പരമാധികാരത്തിനും അഖണ്ഡതക്കും നേരെയുള്ള വെല്ലുവിളിയായിരുന്നു മുഖ്യ തെരഞ്ഞെടുപ്പ് വിഷയം. ഹിന്ദുത്വത്തിന്റെ വേലിയേറ്റത്തിൽ ജലക്ഷാമവും പവർകട്ടുമൊക്കെ മുങ്ങിത്താണുപോയി. ഭരണത്തിനെതിരായ വികാരം മുൻ മുഖ്യമന്ത്രി സുരേഷ് മേത്തയുടെയും ഏതാനും മന്ത്രിമാരുടെയും സ്പീക്കറുടെയും പരാജയത്തിലൊതുങ്ങി.

ജാതീയ ഘടകങ്ങളിലും കോൺഗ്രസ് പ്രതീക്ഷ പുലർത്തിയിരുന്നു. ഗുജറാത്ത് രാഷ്ട്രീയത്തിലെ ഹെവി വെയ്റ്റ് താരമായ കേശുഭായ് പട്ടേലിനെ തഴഞ്ഞത് സാമൂഹികമായും സാമ്പത്തികമായും മുന്നാക്കം നിൽക്കുന്ന പട്ടേൽ സമുദായത്തെ പ്രകോപിപ്പിക്കുമെന്നും കോൺഗ്രസിന്റെ പരമ്പരാഗതമായ ക്ഷത്രിയ-ദലിത്-ആദിവാസി-മുസ്ലിം വോട്ടുബാങ്ക് കൂടിച്ചേർന്ന് വിജയം നേടിത്തരുമെന്നും വഗേല പ്രതീക്ഷിച്ചു. പിന്നാക്ക സമുദായക്കാരനായ മോഡിയേക്കാൾ ക്ഷത്രിയനായ വഗേലയോടാകണമല്ലോ പട്ടേൽമാർക്ക് മമത. സൗരാഷ്ട്രത്തിലും കച്ചിലും നഷ്ടമായതിലുമധികം സീറ്റുകൾ സംസ്ഥാനത്തിന്റെ ഇതര ഭാഗങ്ങളിൽ പിടിച്ചെടുത്തുകൊണ്ട് ബി.ജെ.പി പട്ടേൽമാരുടെ പ്രതിഷേധം അസ്ഥാനത്താക്കി.

**ഗുജറാത്തിലെ വിജയം ബി.ജെ.പിക്ക് പുത്തൻ ഉണർവ് നൽകിയിരിക്കുന്നു. എൻ.ഡി.എ സഖ്യകക്ഷികളും മമത, ജയ, മായാവതിമാരും ബി.ജെ.പിയോട് കൂടുതൽ സൗഹാർദം പുലർത്തുന്നു. സംഘപരിവാറിനകത്ത് വി.എച്ച്.പിയും ബജ്റംഗ്ദളും പ്രതിനിധാനം ചെയ്യുന്ന തീവ്ര ഹിന്ദുത്വം ശക്തിപ്പെടുകയും ചെയ്യുന്നു. അടുത്ത വർഷം നടക്കുന്ന ഹിമാചൽ, ദൽഹി, മധ്യപ്രദേശ്, രാജസ്ഥാൻ, ഛത്തീസ്ഗഡ് തെരഞ്ഞെടുപ്പുകളാകും 2004ലെ പാർലമെന്റ് തെരഞ്ഞെടുപ്പിന്റെ ഡ്രസ് റിഹേഴ്സൽ.**

ഫാഷിസ്റ്റ്ശക്തികളെ പരാജയപ്പെടുത്തണം എന്ന ഫത്‌വയിലൂടെ മുസ്ലിം മതപണ്ഡിതരാണ് കോൺഗ്രസിന്റെ ശവപ്പെട്ടിയിലെ അവസാനത്തെ ആണിയടിച്ചത്. മുസ്ലിംകളുടെ വോട്ടു കോൺഗ്രസിനാണെങ്കിൽ ഹിന്ദു വോട്ട് ബി.ജെ.പിക്കു തന്നെ.

കോൺഗ്രസിനും ബി.ജെ.പിക്കുമെതിരെ മൂന്നാം മുന്നണിയുണ്ടാക്കി, സമാജ്വാദി പാർട്ടിയും ദേശീയവാദി കോൺഗ്രസും. മുന്നണി സ്ഥാനാർഥികൾ തോറ്റു തട്ടിൻപുറത്തു കയറിയെങ്കിലും മുലായം സിംഗ് യാദവിനും ശരത് പവാറിനും അഭിമാനത്തിന് വകയുണ്ട്.

ബി.ജെ.പി ജയിച്ചിട്ടാണെങ്കിലും സോണിയയുടെ കണ്ണീർ കാണാറായല്ലോ? മറിച്ച്, കുമാരി മായാവതി അഹ്മദാബാദിൽ പറന്നെത്തി, പ്രധാനമന്ത്രിയോടൊപ്പം തെരഞ്ഞെടുപ്പ് സമ്മേളനങ്ങളിൽ പങ്കെടുത്തു. ബഹൻജിയുടെ ആഹ്വാനം കേട്ടോ എന്തോ, ദലിതരും ആദിവാസികളും പരക്കെ ബി.ജെ.പിയെ പിന്തുണച്ചു. സംവരണ സീറ്റുകളിലും കാവിക്കൊടി പാറി.

ഗുജറാത്തിലെ വിജയം ബി.ജെ.പിക്ക് പുത്തൻ ഉണർവ് നൽകിയിരിക്കുന്നു. എൻ.ഡി.എ സഖ്യകക്ഷികളും മമത, ജയ, മായാവതിമാരും ബി.ജെ.പിയോട് കൂടുതൽ സൗഹാർദം പുലർത്തുന്നു. സംഘപരിവാറിനകത്ത് വി.എച്ച്.പിയും ബജ്റംഗ്ദളും പ്രതിനിധാനം ചെയ്യുന്ന തീവ്ര ഹിന്ദുത്വം ശക്തിപ്പെടുകയും ചെയ്യുന്നു. അടുത്ത വർഷം നടക്കുന്ന ഹിമാചൽ, ദൽഹി, മധ്യപ്രദേശ്, രാജസ്ഥാൻ, ഛത്തീസ്ഗഡ് തെരഞ്ഞെടുപ്പുകളാകും 2004ലെ പാർലമെന്റ് തെരഞ്ഞെടുപ്പിന്റെ ഡ്രസ് റിഹേഴ്സൽ.

മുലായം സിംഗിന്റെ കോൺഗ്രസ് വിദ്വേഷവും മായാവതിയുടെ ബി.ജെ.പി പ്രണയവും 2004 വരെ നിലനിന്നാൽ, അദ്വാനിയാകും ഇന്ത്യൻ പ്രധാനമന്ത്രി. അദ്വാനിക്ക് ശേഷം ആരെന്ന ചോദ്യത്തിനും ഉത്തരം കിട്ടിക്കഴിഞ്ഞു -നരേന്ദ്രമോഡിതന്നെ. ●